

**COVID 19 (nCorona) Virus Outbreak Control and Prevention State Cell**

**Health & Family Welfare Department**

**Government of Kerala**

---

# കോവിഡ്-19 - റസിഡന്റ്സ് അസോസിയെഷനുകൾക്കുള്ള മാർഗ്ഗനിർദേശങ്ങൾ

**No./31/2020/Health – 26 മാർച്ച് 2020**

ലോകാരോഗ്യ സംഘടന **കോവിഡ്-19,** ലോകത്താകമാനം 195 രാജ്യങ്ങളിൽ രോഗം സ്ഥിതീകരിച്ചിരിക്കുകയും ഒരു മഹാമാരിയായി പ്രഖ്യാപിച്ചിരിക്കുന്ന സാഹചര്യത്തിൽ കേരളം അതീവ ജാഗ്രതയിലാണ്. ഇതോടൊപ്പം ആളുകൾ ധാരാളമായി കേരളത്തിലേക്ക് മടങ്ങി വരുന്ന പ്രത്യേക സാഹചര്യം പരിഗണിച്ചു ശക്തമായ നിയന്ത്രണ മാർഗങ്ങളും സർവൈലൻസ് പ്രവർത്തനങ്ങളും ആരംഭിച്ചിട്ടുണ്ട്. ഇതിന്റെ ഭാഗമായി റസിഡന്റ്സ് അസോസിയേഷനുകൾ എടുക്കേണ്ടുന്ന മുൻകരുതലുകളും പ്രവർത്തനങ്ങളും സംബന്ധിച്ച മാർഗനിർദേശങ്ങൾ പുറപ്പെടുവിക്കുന്നു.

- റസിഡന്റ്സ് അസോസിയേഷനുകൾക്ക് കീഴിൽ വരുന്ന പ്രദേശങ്ങളിൽ break the chain corner സജ്ജീകരിക്കുകയും ഉപയോഗിക്കുന്നുണ്ടെന്ന് ഉറപ്പുവരുത്തുകയും ചെയ്യുക. കൈകഴുകൽ പരമാവധി പ്രോത്സാഹിപ്പിക്കുകയും നേരത്തെ നല്കിയിട്ടുള്ള നിര്ദേശങ്ങൾ അനുസരിച്ചു 20 സെക്കണ്ട് ചിലവഴിച്ചു കൈകൾ കഴുകേണ്ടതാണ്.

- ഫ്ലാറ്റുകളിൽ ലിഫ്റ്റുകൾ ഉപയോഗിക്കുമ്പോൾ ഒരെണ്ണം മാത്രം ഒരുസമയം ഉപയോഗിക്കാൻ ശ്രദ്ധിയ്ക്കണം.ലിഫ്റ്റുകളിൽ വിരലുകൾക്ക് പകരം വിരൽ മുട്ടുകൾ അമർത്തി ഉപയോഗിക്കാനും കൂടുതൽ തവണ വൃത്തിയാക്കുന്നതിനും ശ്രദ്ധിയ്ക്കണം.
- ഫ്ലാറ്റുകളിലെ പൊതുസ്തലങ്ങൾ ഉപയോഗിക്കുന്നത് നിരുത്സാഹപ്പെടുത്തണം, കൂടാതെ ജിം മുതലായ സ്ഥലങ്ങളിലെ

ഉപകരണങ്ങൾ നിശ്ചിത ഇടവേളകളിൽ ബ്ലീച്ച് ലായനി ഉപയോഗിച്ച് അണുവിമുക്തമാക്കുക.

- റസിഡിന്റ്സ് അസോസിയേഷനുകൾക്ക് കീഴിൽ വരുന്ന പ്രദേശങ്ങളിൽ വിദേശത്തുനിന്നോ മറ്റു ഇന്ത്യൻ സംസ്ഥാനങ്ങളിൽ നിന്നും വന്നവരുന്ടെങ്കിൽ യഥാ സമയം ആരോഗ്യ വകുപ്പിൽ റിപ്പോർട്ട് ചെയ്യപ്പെട്ടുവെന്ന് ഉറപ്പാക്കുക.

- സമ്പർക്ക നിയന്ത്രണത്തിലും വിലക്കിലുമുള്ള വ്യക്തികൾ അതു കൃത്യമായി പാലിക്കുന്നുണ്ടോയെന്നും വീഴ്ച വരുത്തിയാൽ അതു യഥാ സമയം ആരോഗ്യവകുപ്പിനെ അറിയിക്കേണ്ടതുമാണ്.

- സാമൂഹിക അകലം വ്യക്തി ശുചിത്വം പരിസര ശുചിത്വം ശരിയായ ചുമ തുമ്മൽ ശീലങ്ങളെ പറ്റിയുള്ള അവബോധം കൊടുക്കുക.
- സമ്പർക്ക നിയന്ത്രണത്തിലും വിലക്കിലുമുള്ള റസിഡിന്റ്സ് അസോസിയേഷനുകൾക്ക് കീഴിൽ വരുന്ന വ്യക്തികൾക്ക് യഥാസമയം ഭക്ഷണവും മറ്റു സൌകര്യങ്ങളും ലഭ്യമാകുന്നുണ്ടോയെന്നു ഉറപ്പുവരുത്തുക.
- അറുപത് വയസ്സിന് മുകളിൽ പ്രായവർ ഒരുകാരണവശാലും വിദേശയാത്ര കഴിഞ്ഞു വന്നവരുമായോ, അവരുമായി സമ്പർക്കത്തിൽ പോയവരുമായോ, ഇത്തരക്കാരുമായി സമ്പർക്കത്തിൽ വന്നവരുമായോ ഇടപഴകുന്നത് ഒഴിവാക്കുന്നതിന് സജീവമായ നടപടികൾ സ്വീകരിക്കണം. ഇതിനായുള്ള ബോധവൽക്കരണം റസിഡൻസ് അസോസിയഷനുകൾ മുൻകൈ എടുത്തു നടപ്പാക്കണം.

- ജീവിതശൈലീ രോഗങ്ങൾ, വാർദ്ധക്യ സഹജരോഗങ്ങൾ, തുടർചികിത്സ എടുക്കുന്ന ദീർഘകാല രോഗികൾ തുടങ്ങിയവർ രോഗ ബാധ തടയുന്നതിന് കൂടുതൽ ശ്രദ്ധ പതിപ്പിക്കേണ്ടതാണ്.

- ആ പ്രദേശത്തെ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുമായി സഹകരിച്ചു പ്രവർത്തനങ്ങളിൽ പങ്കാളിയാവുക.
- ആരോഗ്യ പ്രവർത്തകർക്കും ഐസോലേഷനിൽ കഴിയുന്ന വ്യക്തികൾക്കും കുടുംബാംഗങ്ങൾക്കും വേണ്ട പിന്തുണ നൽകുക

- ബന്ധപ്പെട്ട സംശയങ്ങൾക്ക് ദിശയുമായോ പ്രദേശത്തെ ആരോഗ്യ പ്രവർത്തകരുമായോ ബന്ധപ്പെടുക.

- ലോക്ക് ഡൌൺ കാലയളവിൽ ആ പ്രദേശത്തെ എല്ലാ ജനങ്ങൾക്കും ഭക്ഷണ ലഭ്യത ഉറപ്പു വരുത്തുക.

- ഗവണ്മെന്റും ആരോഗ്യ വകുപ്പും നിർദ്ദേശിക്കുന്ന എല്ലാ നിയമങ്ങളും വ്യക്തികൾ പാലിക്കുന്നുണ്ടോയെന്നു ഉറപ്പുവരുത്തുക.

- പരിഭ്രാന്തി പരത്തുന്നതിനോ രോഗികളോടൊ രോഗലക്ഷണം സംശയിക്കുന്നവരെയോ ഒറ്റപ്പെടുത്താതെ വിവേചനം കാട്ടാതെ ഇടപെടേണ്ടതാണ്.

- സംശയ നിവാരണത്തിനായി ദിശ യുടെ ടോൾ ഫ്രീ നമ്പർ ലേക്ക് വിളിക്കുക 1056 /0471 255 2056.

പ്രിൻസിപ്പൽ സെക്രട്ടറി